# പത്ത് കന്യകമാർ

എല്ലാവർക്കും അറിയാവുന്ന, യേശു പറഞ്ഞ ഉപമയാണ് മണവാളനെ എതിരേൽക്കാൻ പോയ 10 കന്യകമാരുടെ കഥ. 5 പേർ വിളക്കെടുത്തെങ്കിലും എണ്ണ കരുതിയില്ല, എണ്ണ കരുതാതിരുന്നവർ എണ്ണ വാങ്ങാൻ പോയ നേരത്ത് മണവാളൻ വരുന്നു, മണവാളനോടു കൂടെ പോകുന്നു. എണ്ണയില്ലാതിരുന്ന 5 പേർ എണ്ണ വാങ്ങാൻ പോയ നേരത്ത് മണവാളൻ വന്നു പോയിക്കഴിഞ്ഞിരുന്നു. അതുകൊണ്ട് അവർക്ക് നിരാശരായി മടങ്ങേണ്ടി വന്നു. ഇതാണ് കഥയുടെ ചുരുക്കം. ഇതിന്റെ പിന്നിൽ യേശു നൽകിയ സന്ദേശം എന്തായിരുന്നുവേന്നാണ് നമുക്കറിയേണ്ടത്.

വിളക്കാണ് ഇവിടെ പ്രധാന വിഷയം, എണ്ണ അതിനോട് ബന്ധപ്പെട്ടത് മാത്രം. എണ്ണയുണ്ടായിരുന്ന 5 പേർ ദൈവത്തിലേക്ക് എടുക്കപ്പെട്ടു, എണ്ണയില്ലാതിരുന്ന 5 പേർക്കതിന് കഴിഞ്ഞില്ല. എന്തായിരിക്കും എണ്ണ?. വിളക്ക് എന്തായിരിക്കും? എന്നാണ് നമുക്കിവിടെ ചിന്തിക്കേണ്ടത്.

മണവാളൻ വരുമ്പോൾ ആരുടെ വിളക്ക് പ്രകാശിക്കുണ്ടോ അവർക്ക് മാത്രമേ മണവാളന്റെ കൂടെ പോകാൻ കഴിയൂ എന്ന് നമുക്ക് ആദ്യം ചിന്തിക്കാം. അപ്പോൾ സദാവിളക്ക് പ്രകാശിപ്പിക്കുക എന്നതാണ് ഇതിന്റെ മർമ്മം. ഇനി അറിയേണ്ടത് എന്താണ് വിളക്ക് എന്താണ് എണ്ണ എന്നൊക്കെയാണ്. ഇതിന് പലരും പല വ്യാഖ്യാനങ്ങളും നൽകിക്കഴിഞ്ഞു, എങ്കിലും നമുക്കതിനെ വേറൊരു രീതിയിൽ ചിന്തിച്ച് നോക്കാം.

യേശു പറഞ്ഞു:- "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു" (മത്താ:5-14).യേശു എന്തിനേക്കുറിച്ചായിരിക്കും വെളിച്ചമെന്ന് പറഞ്ഞത്? അത് മറ്റുള്ളവർക്കും പ്രയോജനപ്പെടത്തക്ക വിധത്തിൽ മറ നീക്കണം എന്നാണ് തുടർന്ന് യേശു പറഞ്ഞത്. ഇത് ശിഷ്യന്മാരോട് മാത്രമായല്ല യേശു പറഞ്ഞത് എന്ന് പ്രത്യേകം ഓർക്കണം. യേശു പറഞ്ഞത് നിങ്ങൾ വെളിച്ചമാകണം എന്നല്ല ഇപ്പോഴേ വെളിച്ചമാണെന്നാണ് എന്നത് പ്രത്യേകം ശ്രദ്ധിക്കുക. ഓരോ മനുഷ്യന്റേയും ഇപ്പോഴത്തേയും മുൻപത്തേയും അവസ്ഥയായിരിക്കണം അത്. "നീ ലോകത്തിന്റെ വെളിച്ചമാകുന്നു, അതു മറഞ്ഞിരിക്കുന്നു" എന്നാണ് യേശുവിന്റെ പ്രസ്താവനയുടെ ചുരുക്കം എന്ന് നമുക്ക് മനസിലാക്കാം.

ഇനി അറിയേണ്ടത് വെളിച്ചം എന്തെന്നാണ്. യേശു പറഞ്ഞതിന്റെ ഗൗരവം പലരും ചിന്തിക്കാനിടയില്ല, അതുകൊണ്ട് വളരെ ലാഘവത്തോടെ മാത്രമെ ഇതിനെ കാണുകയുള്ളു എന്ന് തോന്നുന്നു. പലരും പറഞ്ഞു കേട്ടിരിക്കുന്നത്, സുവിശേഷമാകുന്ന വെളിച്ചം മറ്റുള്ളവരിലേക്ക് പകരുക എന്നാണ്. അത് യേശു ഉദ്ദേശിച്ചിരിക്കാൻ ന്യായം കാണുന്നുമില്ല. കാരണം ജന്മനാ ആരും സുവിശേഷം പറയുന്നവരല്ല എന്നത് തന്നെ. തന്നെയുമല്ല അത് എല്ലാവർക്കും കഴിയുകയുമില്ല. അതുകൊണ്ട് അതായിരിക്കാൻ ഇടയില്ല എന്ന് വ്യക്തമാണ്.

യേശു പറഞ്ഞു:-"ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു". അതിനർത്ഥം യേശു ആയിരിക്കുന്ന വെളിച്ചം തന്നെയാണ് നിങ്ങളും, പക്ഷെ യേശു അതിനെ പ്രകാശിപ്പിക്കുന്നു, നമ്മളതിനെക്കുറിച്ചറിയുന്നുപോലുമില്ല. യേശു പറഞ്ഞില്ലായിരുന്നുവേങ്കിൽ നമ്മളതറിയുകപോലും ഇല്ലായിരുന്നു എന്നതാണ് സത്യം.

പ്രകാശം എന്നതിന് ആശയം എന്താണ്? ജ്ഞാനത്തെ പ്രകാശം എന്ന് പറയുന്നു, അജ്ഞാനത്തെ ഇരുട്ടെന്നും. നിങ്ങൾ ജ്ഞാനികളാകുന്നു എന്ന് യേശു പറയാനുള്ള സാധ്യതയും കാണുന്നില്ല. "പ്രകാശമെ നയിച്ചാലും", "വെളിച്ചമേ നയിച്ചാലും" എന്നൊക്കെ പറയുമ്പോൾ അതുദ്ദേശിക്കുന്നത് ദൈവത്തെ തന്നെയാണ് എന്ന് നമുക്കറിയാം. മനുഷ്യൻ ദൈവം വസിക്കുന്ന ആലയവുമാണ് എന്നും നമുക്കറിയാം. നാം വിശ്വാസി ആണെങ്കിലും അല്ലെങ്കിലും ദൈവം സർവ്വവ്യാപിയായ തെ്കാണ്ട് ദൈവം എല്ലായിടത്തുമുണ്ട്. അതുകൊണ്ട് അവിശ്വസിയിലും ദുഷ്ടനിലും എല്ലാം ദൈവമിരിക്കുന്നു.

ഓരോ ജീവന്റേയും ഉൽഭവം ദൈവത്തിൽ നിന്നാണ്, ജീവൻ എന്ന് പറയുന്നത് ജഡീക തലത്തിലെ ആത്മാവിന്റെ പ്രതിബിംബത്തെയാണ്. ആത്മാവില്ലായിരുന്നുവേങ്കിൽ പ്രതിബിംബവും ഉണ്ടാകുമായിരുന്നില്ല. "ഞാൻ, ഞാൻ" എന്ന് നാം പറയുമ്പോൾ അത് നമ്മുടെ അഹംബോധത്തെയാണ് "ഞാൻ" എന്ന് പറയുന്നത്. എന്നാൽ യഥാർത്ഥ "ഞാൻ" ആത്മാവായ ദൈവം മാത്രമാണ്. ആത്മാവിന്റെ സാന്നിദ്ധ്യത്തിൽ ചേതനമാകുന്ന ജീവന്റെ അഹംബോധം അജ്ഞാനത്തിന്റെ ഫലമാണ്. അറിവുണ്ടാകുമ്പോൾ ഞാൻ എന്ന ബോധം ഉത്ഭവിക്കുന്നത് ആത്മാവിൽ നിന്നാണ് എന്നറിയാൻ കഴിയും. സത്യത്തിൽ ആത്മാവിൽ മായയുടെ പ്രതിഭാസം മാത്രമാണ് ജീവൻ. ജീവന്റെ ഭൗതീക ജീവിതത്തിനുള്ള ഉപാധികളാണ് മനസ്, ബുദ്ധി, ചിത്തം, അഹംകാരം ശരീരം മുതലായവയെല്ലാം.

"ഞാൻ" ആയ ജീവനും യഥാർത്ഥ "ഞാൻ" ആയ ആത്മാവും വാസ്ഥവത്തിൽ രണ്ടല്ല എങ്കിലും അജ്ഞാനിക്ക് അങ്ങനെ തോന്നുന്നു, അനുഭവപ്പെടുന്നു. യേശുവിന് അത് രണ്ടും ഒന്നാണ് എന്നറിയാൻ കഴിഞ്ഞു. അതുപോലെ ഓരൊരുത്തരും അറിയേണ്ടിയിരിക്കുന്നു. ഈ അറിവ് നേടുകയാണ് ജീവിതത്തിന്റെ പരമ ലക്ഷ്യവും. അഥവാ ജീവൻ എവിടെ നിന്നുത്ഭവിച്ചുവോ അവിടെ എത്തിച്ചേരുക. ആത്മാവിൽ നിന്ന് പ്രതിബിംബമായി ഉത്ഭവിച്ച ജീവൻ സത്യം അറിയുമ്പോൾ ആത്മാവിൽ ഏകീഭവിച്ച് ആത്മാവു തന്നെയായിത്തീരുന്നു.

10 കന്യകമാരുടെ ഉപമയിലെ വിളക്ക് ശരീരവും, മനസ് തിരിയും, ആത്മാവ് പ്രകാശവുമാണ്. അത് പ്രകാശിക്കണമെങ്കിൽ പിതാവിന്റെ ഇഷ്ടം ഓരൊരുത്തരെക്കുറിച്ചുമുള്ളത് എന്തെന്നറിഞ്ഞ് അതിനനുസരിച്ചുള്ള പ്രവർത്തിയോട് കൂടിയ ജീവിതമാണ് വേണ്ടത്. യേശു പറഞ്ഞു:- എന്നോട് കർത്താവേ, കർത്താവേ എന്ന് പറയുന്നവൻ (പ്രാർത്ഥിക്കുന്നവൻ)ഏവനുമല്ല, സ്വർഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനെ

ത്രെ സ്വർഗരാജ്യത്തിൽ കടക്കുന്നത്. എന്ന ദൈവേഷ്ടം പൂർത്തീ കരിച്ചുകൊണ്ടുള്ള ജീവിതവുമാണ് എന്ന് വ്യക്തമാണല്ലോ.